# കുരുമുളകിൻെറ ഇതിഹാസം

മന്ത്രിസത്തമനായ മങ്ങാട്ടച്ഛൻെറ കഴിവിനെക്കുറിച്ചും ദേശസ്നേഹത്തെപ്പററിയും സാമൂതിരിപ്പാടിനു് സംശയമില്ല. എങ്കിലും മങ്ങാട്ടച്ഛൻെറ ഒരു നടപടി നാടിൻെറ നന്മയെ വിപരീതമായി ബാധിച്ചേക്കുമോ എന്നു ഭയന്നു. വാണിജ്യത്തിനായി കടലോരത്തു് വന്നടുത്ത വെള്ളക്കാരൻ, വളരെ നിർബ്ബന്ധിച്ചപ്പോൾ കുറെ കുരുമുളകു് തലകൾ മന്ത്രി അയാൾക്കു് കൊടുത്തുവത്രേ! മനസ്സിൽ തോന്നിയ നീരസം സാമൂതിരിപ്പാടു് മറച്ചില്ല.

''കുരുമുളകു് തലകൾ നിസ്സാര വസ്തുക്കളല്ല.''

''അടിയൻ അങ്ങനെ കരുതിയിട്ടില്ല. കരുതുകയുമില്ല.''

''എങ്കിലും ഈ നടപടി നന്നായോന്നു് നമുക്കു് സംശയം''

''അവിടത്തെ ആശങ്ക അസ്ഥാനത്താണെന്നാണു് അടിയൻെറ വിശ്വാസം.''

''സായ്പ അവരുടെ നാട്ടിൽ കുരുമുളകു് നട്ടുവളർത്തി അവിടം കൊണ്ടു തന്നെ ആവശ്യം നിറവേററിയാൽ. ''

''അങ്ങനെയുണ്ടാവില്ലേ'' മങ്ങാട്ടച്ഛൻെറ ചുണ്ടിൽ പുഞ്ചിരി തത്തിക്കളിച്ചു

''എന്താ ഉറപ്പു്?''

''അടിയൻ വള്ളിത്തല മാത്രമേ നൽകിയുള്ളൂ. കേരളത്തിലെ തിരുവാതിര ഞാററുവേല കൊടുത്തില്ല.''

ആത്മവിശ്വാസം ആ വാക്കുകളിൽ നിറഞ്ഞു നിന്നിരുന്നു. സാമൂതിരിപ്പാടിൻെറ മുഖം പ്രസന്നമായി. വിനയാനവിതനായി മുന്നിൽ നിന്നിരുന്ന മന്ത്രിസത്തമനെ സാകൂതം നോക്കി.

''മിടുക്കൻ! മിടുക്കൻ! നാം അതു് ഓർമ്മിച്ചില്ല്യാ രണ്ടും ഒന്നിച്ചു് അവർക്കു് കൊടുക്കാനും പററുകില്ല്യാ.''

''അടിയൻ! പിന്നെ ആശങ്കകൾ എന്തേ സംഗതി?''

ചിരിയിൽ രണ്ടുപേരും പങ്കുചേർന്നു. അതോടെ ആ പ്രശ്നം അവിടെ തീർന്നു.

കടൽ താണ്ടി വെള്ളക്കാർ കോഴിക്കോട്ടു് എത്തിയ കാലത്തു് നടന്നതായി പറയപ്പെടുന്ന ഈ സംഭവം കുരുമുളകിൻെറ കഥയെക്കുറിച്ചു് ചിന്തിക്കുമ്പോൾ ഓർമ്മയിൽ ഓടി വരുന്നതു് സ്വാഭാവികമാണു്.

കുരുമുളകിൻെറ അത്ഭുത ചരിത്രത്തിലേക്കു് എത്തിനോക്കുമ്പോൾ കേരളത്തിൽ ഉത്ഭവിച്ച ഈ വിലയേറിയ സസ്യത്തിനു സിദ്ധിച്ച അസാമാന്യമായ മാന്യതയാണു് നമ്മെ അത്ഭുതപ്പെടുത്തുന്നതു്. ലോക ചരിത്രത്തിൽ ഇത്രയധികം പ്രാമാണ്യം ആർജ്ജിച്ച ഒററ വിഭവം മറെറാന്നുണ്ടെങ്കിൽ അതു് അനേകനൂററാണ്ടുകൾക്കു് ശേഷം പ്രാധാന്യം നേടിയ പെട്രോളിയം മാത്രമാണു്.

### കുരുമുളകും പെപ്പറും

കുരുമുളകിൻെറ ജന്മനാട്ട് കേരളമാണെന്നാണ് കരുതപ്പെടുന്നത്. അതിൻെറ സഹോദരി എന്നു പറയാവുന്ന തിപ്പലിയുടെ സംസ്കൃത നാമമായ ''പിപ്പലി'' യാണത്രേ ''പെപ്പർ'' എന്ന ഇംഗ്ലീഷ് പദത്തിൻെറ മൂലം. പിപ്പലി പരിണമിച്ച് ''പെപ്പരി'' എന്ന ഗ്രീക്ക പദമായെന്നും ആ വാക്ക് ലാററിനിലായപ്പോൾ ''പൈപ്പർ'' ആയെന്നും പ്രസ്തുത വാക്കിൽ നിന്നാണ് പെപ്പർ എന്ന ഇംഗ്ലീഷ് നാമം രൂപം പ്രാപിച്ചതെന്നുമാണ് ഭാഷാശാസ്ത്രജ്ഞന്മാരുടെ പക്ഷം. സഹ്യാദ്രി സാനുക്കളിലെ വനാന്തർഭാഗങ്ങളിൽ ഇന്നും കാട്ടുചെടിയായി കുരുമുളക് വളരുന്നുണ്ട്. ഇതൊക്കെ സൂചിപ്പിക്കുന്നത്, കുരുമുളക് തനി കേരളീയനാണെന്നാണല്ലോ. കേരത്തിനു് പോലും ഇതുപോലെയുള്ള അവകാശം കേരളത്തിൽ അംഗീകരിച്ചു കിട്ടിയിട്ടില്ല. കേരളത്തിൽ കടന്നു കയറി കുടിയുറപ്പിച്ചു വളർന്നു വിരാജിക്കുന്ന കേരം കണ്ടാൽ വിദേശീയനാണെന്ന് ആരും സംശയിക്കുകയില്ല എന്നു മാത്രം!

### വിദേശയാത്ര

നാഗരികതയും നവീന ജീവിതരീതികളും കരുപ്പിടിപ്പിക്കുവാൻ തുടങ്ങിയ അന്യജനവിഭാഗങ്ങൾ കേരളത്തിലെ പല വിഭവങ്ങളും ആഡംബരത്തിനും ദൈനംദിനാവശ്യങ്ങൾക്കും ആശ്രയിക്കുവാൻ ആരംഭിച്ചു. ഭാരതീയ വൈദ്യശാസ്ത്രത്തോടൊപ്പം പാശ്ചാത്യദേശത്തു് കുരുമുളകും സ്വാധീനംനേടി. ഇതു് ചരിത്രത്തിൽ ഏതു കാലഘട്ടത്തിൽ സംഭവിച്ചു എന്ന് സംശയരഹിതമായി സ്ഥിരീകരിക്കുവാൻ സാധിക്കാതെയാണിരിക്കുന്നതു്. വിഭവകൈമാററ കച്ചവടങ്ങളുടെ രീതിയിൽ ആരംഭിച്ച വ്യാപാര പ്രക്രിയകളുടെ പിച്ചവയ്പുകളിൽ, പ്രാചീന ജനവിഭാഗങ്ങൾ പ്രിയപ്പെട്ട വിഭവമായി കേരളത്തിൽനിന്ന് കാംക്ഷിച്ചിരുന്നതു് കുരുമുളകായിരുന്നു.

### പുരാതന സംസ്കാര കേന്ദ്രങ്ങളിൽ

ഇന്നേക്ക് 6500 സംവത്സരങ്ങൾക്ക് മുമ്പുള്ളതെന്ന് അനുമാനിക്കപ്പെടുന്ന മെസോപൊട്ടേമിയ സംസ്കാരത്തിൽ ലാഗാഷ്, ലാർസാ, ഉർ തുടങ്ങിയ ജനപദങ്ങളിലും, 5000 വർഷ



കുരുമുളക് തൈലം മെയ്യിൽ പുരട്ടുന്നത് ഈജിപ്റ്റിൽ സർവ്വസാധാരണമായിരുന്നു.

ങ്ങൾക്ക് മുമ്പ് രൂപം പ്രാപിച്ച അസീറിയൻ ജനങ്ങളുടെ അഷൂർ തുടങ്ങിയ സങ്കേതങ്ങളിലുമെല്ലാം സുഗന്ധവിളകൾക്ക് സ്ഥാനമുണ്ടായിരുന്നു. ബാബിലോണിയക്കാരും അസീറിയക്കാരും പ്രകൃതി ശാസ്ത്രപ്രിയന്മാരായിരുന്നു. സസ്യങ്ങളെ സംബന്ധിച്ച് അവരുടെ കൂട്ടത്തിലെ മന്ത്രവാദികളും വൈദ്യന്മാരും തയ്യാറാക്കി

യിരുന്ന ദീർഘമായ പട്ടികകൾ ഇതിനു തെളിവാണ്. ഈജിപ്തിലെ പ്രാചീന ആരാധനാലയങ്ങളിൽ ആവശ്യത്തിന് ഇവ പലതും വേണ്ടിവന്നിരുന്നു. പിരമിഡുകളിൽ മമ്മികളെ സൂക്ഷിച്ചിരുന്ന ശവമഞ്ചങ്ങളിൽ കേരളത്തിൽനിന്ന് സമ്പാദിച്ച വസ്തുക്കൾ പലതും കണ്ടെത്തിയിട്ടുണ്ട്. ഏതാണ്ട് 4500 വർഷങ്ങൾക്ക് മുമ്പ് ഈജിപ്തിലെ ഭരണാധിപതിയായിരുന്ന സംഘ്ഘീറേ ചെങ്കടലിലൂടെ ഏഡൻമുനമ്പ്വരെ കപ്പലുകൾ അയച്ച് സുഗന്ധ വിഭവങ്ങൾ ശേഖരിച്ചിരുന്നതായി പറയപ്പെടുന്നു. എങ്ങനെയായാലും 3500 കൊല്ലംമുമ്പ് ഇന്ത്യയിലെ വിഭവങ്ങൾ കപ്പൽവഴി ഈജിപ്തിലും ലഭ്യമായിരുന്നതായി അനുമാനിക്കപ്പെടുന്നു. ബി. സി. ആയിരമാണ്ടോടടുപ്പിച്ച് ഇസ്രയേലിലെ സോളമൻരാജാവ്, ഫിനീഷ്യൻ രാജാവായ ഹീരാമുമായി വാണിജ്യക്കരാറിൽ ഏർപ്പെട്ടിരുന്നത് ഏഷ്യയിലെ ഉല്പന്നങ്ങൾ സമ്പാദിക്കുന്നതിനായിരുന്നത്രെ.

തീബ്സ്, മെംഫിസ് തുടങ്ങിയ പഴയ പട്ടണങ്ങളും, പിൽക്കാലത്ത് അലക്സാന്ദ്രിയ തുടങ്ങിയ നഗരങ്ങളും, കേരളീയ വിഭവങ്ങളുടെ മുഖ്യ വ്യാപാരകേന്ദ്രങ്ങളായി. ഫിനീഷ്യൽ വ്യാപാരികളും അവരേപ്പോലെ ധീരസാഹസികരായ മററ് ജനങ്ങളും ആദ്യകാലത്ത് ഇന്ത്യയിൽനിന്നുള്ള വ്യാപാരോല്പന്നങ്ങൾ കൈകാര്യം ചെയ്തിരുന്നു.



ഫറോവ് രാജാവിന് കാഴ്ചവസ്തുക്കൾ, പഴങ്ങൾ, പുഷ്പങ്ങൾ – കൂടെ കുരുമുളകും.



ഈജിപ്ഷ്യൻ പിരമിഡുകളിൽ സൂക്ഷിച്ചുവെക്കപ്പെടുന്ന മമ്മികൾക്ക് കുരുമുളകിന്റെ ഗന്ധമുണ്ട്

അറബികളുടെ സ്വാധീനം.

ഈജിപ്ത്കാരെ തുടർന്നാണ് അറബികൾ അരങ്ങത്തെത്തിയതും പ്രതാപികളായതും. പൌരസ്ത്യദേശങ്ങളിലേക്കുള്ള ദീർഘയാത്രക്ക് വൈമുഖ്യമില്ലാതിരുന്ന അവർ, കേരളത്തിലെ പ്രകൃതി വിഭവങ്ങൾ വേണ്ടുവോളം പശ്ചിമേഷ്യൻ നാടുകളിലെ സങ്കേതങ്ങളിൽ സംഭരിച്ച് അവിടെ നിന്ന് യൂറോപ്പിലേക്കും മററും കയററി അയച്ചു. പേർഷ്യൻ ഉൾക്കടൽ തീരങ്ങളെ ആശ്രയിച്ച് അറബിക്കച്ചവടക്കാർ ഇറാനും, ബലൂചിസ്ഥാനും



കുരുമുളക്—സംസ്കാരച്ചടങ്ങുകളിലെ പ്രധാന ഘടകം.

താണ്ടി സിന്ധു നദീമുഖവും കടന്ന് തെക്കോട്ട് സഞ്ചരിച്ച് മലബാറിൽ എത്തുകയായിരുന്നു, പതിവ്. അവിടെ നിന്നാണ് തെക്കെ ഇൻഡ്യ, സിലോൺ എന്നിവിടങ്ങളിലൂടെ വിദൂര പൗരസ്ത്യ പ്രദേശങ്ങളിലേക്ക് അവർ പോയത്. ഇവരാരും വിനോദ സഞ്ചാരത്തിന് ഒരുങ്ങി പുറപ്പെട്ടവരായിരുന്നില്ല. അറിവിൽ പെട്ടിട്ടില്ലാത്ത വിശാല സമുദ്രങ്ങളും അജ്ഞാതങ്ങളായ ഭൂപ്രദേശങ്ങളുമാണ് അവരുടെ മുമ്പിൽ പരന്നു കിടന്നിരുന്നത്. തികച്ചും പ്രാകൃതമായ യാനപാത്രങ്ങളെ ആശ്രയിച്ച് വഴി കാട്ടുവാനുള്ള ഉപകരണങ്ങളൊന്നുമില്ലാതെ ആകാശത്തിലെ അക്ഷയ



ജ്ഞാനിയായ സോളമന് ഷീബാരാജ്ഞിയുടെ കാഴ്ച: കുരുമുളക്, സിംഹങ്ങൾ............

ജ്യോതിസുകളെ മാത്രം അവലംബിച്ച് അവർ സഞ്ചാരത്തിന് സന്നദ്ധരായി. അവർക്ക് പ്രേരണയും പ്രചോദനവും അരുളിയത് അമൂല്യങ്ങളെന്ന് കണക്കാക്കിയിരുന്ന വിഭവങ്ങൾ ശേഖരിച്ച് വിപണനം ചെയ്ത് വേണ്ടുവോളം സമ്പത്ത് സമ്പാദിക്കണമെന്ന അതിമോഹം മാത്രമായിരുന്നു. ഈ വിഭവങ്ങളിൽ മുഖ്യം, കേരളത്തിലെ കുരുമുളകുമായിരുന്നു. ധീരസാഹസികരായ അറബികളായിരുന്നു അന്നത്തെ കച്ചവടത്തിന്റെ കുത്തകക്കാർ. കുരുമുളകിനെക്കുറിച്ചുള്ള കാര്യങ്ങൾ അത്യന്തം കരുതലോടെ സൂക്ഷിച്ച, വ്യാപാര രഹസ്യമായി അന്നു നിലനിന്നു.

## മൺസൂൺ വാണിജ്യ വാതങ്ങൾ

പ്രാചീന ഗ്രീക്ക ഭൂമിശാസ്ത്രകാരനായ സ്ട്രാബോക്കും പ്രകൃതി ചരിത്രകാരനായ പ്ലീനിക്കും ഭാരതത്തെപ്പററി പല വസ്തുതകളും അറിയാമായിരുന്നെങ്കിലും, കുരുമുളകിനെ കുറിച്ച് വ്യക്തമായ വിവരമുണ്ടായി

രുന്നില്ല. റോമാസൈന്യാധിപനായിരുന്ന ജൂലിയസ്ഗാലസിനോടൊപ്പം എത്യോപ്യൻ അതിർത്തിയോളം സഞ്ചരിച്ച സ്റ്റ്രാബോ, അക്കാലത്ത് മലബാറുമായി ഇടതടവില്ലാതെ വ്യാപാരത്തിലേർപ്പെട്ടിരുന്നവയെന്നു കരുതപ്പെട്ട 120 കപ്പലുകൾ ചെങ്കടലിൽ കാണുകയുണ്ടായെന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഇവ കുരുമുളക് കച്ചവടത്തിന് ഉപയോഗിച്ചിരുന്നവയാണെന്നുവേണം അനുമാനിക്കാൻ.

പ്ലിനിയുടെ കാലത്താണ് മൺസൂൺകാററുകളുടെ പ്രയോജനത്തെപ്പററി പാശ്ചാത്യർ മനസ്സിലാക്കിയത്. ഇക്കാലമത്രയും അറബികൾ കാത്തുസൂക്ഷിച്ചിരുന്ന രഹസ്യമായിരുന്നു അത്. മലബാർ തീരവുമായുള്ള വാണിജ്യത്തിലെ ഏററവും പ്രധാനപ്പെട്ട സംഭവമായിട്ടാണ് ഈ കണ്ടുപിടുത്തം വിശേഷിപ്പിക്കപ്പെടുന്നത്. അറേബ്യയിൽനിന്നും പായ്ക്കപ്പലിൽ മൺസൂൺകാററിന്റെ ഗതിക്കനുസരിച്ചൊഴുകി മലബാർ തീരത്ത് എത്തുമെന്നും വ്യാപാര കൈമാററങ്ങൾക്ക് ശേഷം വടക്കുകിഴക്കൻ മൺസൂൺ കാററുകൾ ആരംഭിക്കുന്നതോടുകൂടി തിരിച്ച് അറേബ്യയിൽ മടങ്ങി എത്താമെന്നും തെളിയിച്ചത് ഹിപ്പോളിററസ് എന്ന ഗ്രീക്ക വ്യാപാരി ആണ്.




വിദേശികളെ കേരളത്തോടടുപ്പിച്ച മൺസൂൺ കാററുകൾ.

സസ്യശാസ്ത്രത്തിൻെറ പിതാവാ യി അറിയപ്പെടുന്ന തീയോഫ്രാസ്റ്റസും ഗ്രീക്കുകാർക്കും റോമാക്കാർക്കും കുരുമുളകിനോടുള്ള അഭിനിവേശം രേഖപ്പെടുത്തിയിട്ടുള്ളതു് വിസ്മരിച്ചുകൂടാ. ഇതെല്ലാം പ്രാചീന പാശ്ചാത്യരുടെ ജീവിതത്തിൽ കുരുമുളക് നേടിയ സ്ഥാനത്തിൻെറ തെളിവുകളാണല്ലോ. പ്ലിനി തന്നെ കറുത്ത കുരുമുളകിൻെറയും വെളുത്ത കുരുമുളകിൻെറയും വിവരങ്ങൾ നൽകിയിട്ടുണ്ടു്. അദ്ദേഹം ജീവിച്ചിരുന്ന കാലത്തു് (എ.ഡി. 23–79) ഒരു റാത്തൽ വെളുത്ത കുരുമുളകിനു് ഏഴുദിനാറും കറുത്തതിനു് നാലുദിനാറും വിലയായിരുന്നു.

റോമും ഇൻഡ്യയുമായുള്ള വ്യാപാരം ആദ്യത്തെ മൂന്നു നൂററാണ്ടുകളിൽ വളരെ പ്രാബല്യം നേടി. ചെങ്കടലിലൂടെയും കരമാർഗ്ഗേണയും വ്യാപാര വിഭവങ്ങൾ കോപ്ററസ്, മെംഫിസ്, അലക്സാന്ദ്രിയാ എന്നീ സങ്കേതങ്ങളിലും അവിടങ്ങളിൽ നിന്നു് ഗ്രീസിലേക്കും ജെനോവായിലേക്കും ആണു് വ്യാപിച്ചതു്.

## സുഗന്ധവസ്തുക്കൾ ചൈനയിൽ

സുഗന്ധ വിഭവങ്ങൾക്കു പാശ്ചാത്യദേശങ്ങളിൽ മാത്രമേ പ്രിയം ഉണ്ടായിരുന്നുള്ളു എന്നു് കരുതരുതു്. പൗരസ്ത്യ നാടുകളിൽ ചൈനയും മംഗോളിയയും കുരുമുളക് തുടങ്ങിയ വിഭവങ്ങൾക്കു് നല്ല വിപണികളായിരുന്നു. മാർക്കോപോളോയുടെ യാത്രാവിവരണങ്ങളിൽ കാണുന്ന കുറിപ്പുകൾ, ഇതു് കച്ചവടത്തിൻെറ വ്യാപ്തി വ്യക്തമാക്കുന്നുണ്ടു്. ലോകചരിത്രത്തിൽ മുഖ്യമായ സ്ഥാനം നേടിയ കുബ്ലഖാൻെറ കാലത്തു്, കുരുമുളക് കച്ചവടം പാശ്ചാത്യ രാജ്യങ്ങളിലേതിനേക്കാൾ എത്രയോ മടങ്ങു് വിപുലമായിരുന്നു. മംഗോളിയയിലും ചൈനയിലും അക്കാലത്തു് പ്രാഭവമുണ്ടായിരുന്ന ഹാംഗ്-ചൗ പട്ടണത്തിൽ അധിവസിച്ചിരുന്ന ഒരു ദശ



കുരുമുളക് മന്ത്രവാദത്തിനും

ലക്ഷത്തി അറുനൂറു കുടുംബങ്ങളുടെ ആവശ്യാർത്ഥം വാങ്ങിയിരുന്ന കുരുമുളകിൻെറ തോതിനെപ്പററി, ചുങ്കം ഉദ്യോഗസ്ഥന്മാർ നൽകിയ കണക്കാണു്, മാർക്കോപോളോ ഉദ്ധരിച്ചിട്ടുള്ളതു്. ആ പട്ടണത്തിൽ മാത്രം ഓരോന്നിലും ശരാശരി 243 റാത്തൽ തൂക്കം വരുന്ന, നാല്പത്തിമൂന്നു് ചുവടു് കുരുമുളക് (അതായതു് 10,350 റാത്തൽ) ദിവസംപ്രതി വന്നു കൊണ്ടിരുന്നു. സൈടൂൺ എന്ന പട്ടണത്തിൽ ദിവസംപ്രതി അലക്സാന്ദ്രിയയിൽ വിററഴിഞ്ഞിരുന്നതിൻെറ നൂറിരട്ടി കുരുമുളകാണു് കച്ചവടം ചെയ്തിരുന്നതു്. കുരുമുളക് വ്യാപാരത്തിലൂടെ ചുങ്കമിനത്തിൽ മഹാനായ കുബ്ലഖാനു് വമ്പിച്ച ആദായം കിട്ടിയിരുന്നു എന്നു് സ്പഷ്ടമാക്കുന്നു. ചൈനാപ്രദേശത്തേക്കു് കുരുമുളക് കടൽ മാർഗ്ഗേണ എത്തിക്കുവാൻ ഓരോന്നിലും

നൂറുമുതൽ അഞ്ഞൂറുവരെ നാവികന്മാർ വേണ്ടിവന്നിരുന്ന വലിപ്പത്തോടുകൂടിയ കപ്പലുകളാണ് ഉപയോഗിച്ചുവന്നത്. അയ്യായിരം മുതൽ ആറായിരം വരെ കുരുമുളകുചാക്കുകൾ അവയിൽ സംഭരിക്കാമായിരുന്നത്രേ!



കുരുമുളക് കച്ചവടംകൊണ്ട് പട്ടത്തുയർത്തിയ അലക്സാന്ദ്രിയായിലെ പ്രകാശഗോപുരം.

## പുതിയ മേച്ചിൽപ്പുറങ്ങൾ തേടി

കുരുമുളകും മററു സുഗന്ധവസ്തുക്കളും ലോഭമില്ലാതെ ഉല്പാദിപ്പിച്ചിരുന്ന കേരളത്തിനും പൌരസ്ത്യ ദ്വീപസമൂഹങ്ങൾക്കും പടിഞ്ഞാറും കിഴക്കുമുള്ള വിപുലമായ ദേശങ്ങളിലെല്ലാം കുരുമുളകിനു കടുത്ത പ്രിയം ഉണ്ടായിരുന്നു എന്നാണല്ലോ മുമ്പുപറഞ്ഞ വിവരങ്ങൾ വ്യക്തമാക്കുന്നതു്. ആദ്യമാദ്യം കേരളം കേന്ദ്രമാക്കി നിലവിൽ വന്ന വാണിജ്യം ആവശ്യത്തിൻെറ വർദ്ധനകൊണ്ട് വിദൂര പൂർവ്വദ്വീപ് സമൂഹങ്ങളിലേക്കും വ്യാപിക്കുകയുണ്ടായി. അറബികളും പാശ്ചാത്യരും ഒരുപോലെ പുതിയ മേച്ചിൽസ്ഥലങ്ങൾ തേടിയതാണു് ഇതിനു് കാരണം. ഇൻഡോനേഷ്യൻദ്വീപസമൂഹങ്ങളാണു്, കേരളത്തോടു് ഈ വ്യാപാരത്തിൽ മത്സരിക്കാൻ ശക്തി നേടിയതു്.



പ്ലേഗു ഡോക്ടർ : മൂക്കിൽ ധരിച്ചിരിക്കുന്ന കൊക്കിൽ നിറയെ സുഗന്ധവസ്തുക്കളാണു്.

## കറുത്ത പൊന്നു്

കുരുമുളകിനു് പണ്ടു് യൂറോപ്പിലുണ്ടായിരുന്ന പ്രതാപത്തിൻെറ നിദർശനയായി പ്രദർശിപ്പിക്കുവാൻ എണ്ണമററ വസ്തുതകളുണ്ടു്. ഗോഥുക്കളുടെ ഭരണാധിപതിയായിരുന്ന അലാറിക് റോമാനഗരം കൈവശപ്പെടുത്തിയപ്പോൾ മോചനദ്രവ്യമായി ആവശ്യപ്പെട്ടതിൽ ഒരിനം മൂവായിരം

റാത്തൽ കുരുമുളകായിരുന്നു. ഇതു് അഞ്ചാം നൂററാണ്ടിൻെറ ആരംഭകാലത്താണു്. ഏ. ഡി. 1101-ൽ ജനീഡുകരം സിസേറിയ കീഴടക്കിയ അവസരത്തിൽ ജേതാക്കളുടെ സൈന്യത്തിലെ ഓരോ പട്ടാളക്കാരനും രണ്ടു റാത്തൽ കുരുമുളകു് പാരിതോഷികമായി സിദ്ധിച്ചത്രേ. ഇംഗ്ലണ്ടിലെ സ്ഥിതിയും വിഭിന്നമായിരുന്നില്ല. എതൽറെഡ് നടപ്പിൽ വരുത്തിയ നിയമങ്ങളിൽ ക്രിസ്തുമസ്, ഈസ്ററർ എന്നീ വിശേഷാവസരങ്ങളിൽ ഓരോ വ്യാപാരിയും പത്തു റാത്തൽ കുരുമുളകു് രാജഭോഗമായി നൽകണമെന്നു് വ്യവസ്ഥ ചെയ്തു. 13-ാം നൂററാണ്ടിൽ ഒരു റാത്തൽ കുരുമുളകിനു് അവിടെ ശരാശരി ഒരു ഷില്ലിംഗ് ആയിരുന്നു വില. അക്കാലത്തെ വിലനിലവാരം പരിഗണിച്ചാൽ ഇതു് വലിയ വിലതന്നെ. കുരുമുളകു് കച്ചവടത്തിൽ ഏർപ്പെട്ടിരുന്നവർ 1345-ൽ ഒന്നിച്ചു് ഒരു പ്രത്യേക വ്യാപാരസമൂഹം—ഗിൽഡ്—രൂപീകരിച്ചു. കച്ചവടക്കാരുടെ കൂട്ടത്തിൽ ഏററവും പ്രമുഖരായി വർത്തിച്ചിരുന്നതു് ഈ വണിക്കുകളായിരുന്നു. അവരുടെ പ്രത്യേക വ്യാപാരസംഘത്തിൽ അംഗത്വം നേടുക പ്രയാസമേറിയ കാര്യമായിരുന്നുതാനും. 14-ാം നൂററാണ്ടു് ആയപ്പോഴേക്കും ഇംഗ്ലണ്ടിൽ കുരുമുളകിൻെറ വില റാത്തലിനു് രണ്ടു് ഷില്ലിംഗായി പെരുകി. സ്ഥിതിസമത്വപാദപ്രിയന്മാരായിരുന്ന ചില പാതിരിമാർ ഇതിൻെറ പേരിൽ ശബ്ദമുയർത്തിയിട്ടുമുണ്ടു്. കുരുമുളകു് സമ്പന്നർക്കു മാത്രമേ ലഭിക്കുന്നുള്ളൂ എന്നതായിരുന്നു അവരുടെ ആവലാതി.

## പുതിയ സഞ്ചാരപാതകൾ

വെനീസിലെ വ്യാപാരികളാണു് അറബികളുടെയും യൂറോപ്പിലെ ആവശ്യക്കാരുടെയും ഇടയിൽ വർത്തിച്ചിരുന്ന ഇടനിലക്കച്ചവടക്കാർ. അമിതലാഭേച്ഛുക്കളായ അവരുടെ ഹിതാഹിതങ്ങൾക്കനുസരണമായാണു് വ്യാപാരത്തിൻെറ ഗതിവിഗതികൾ നിർണ്ണയിക്കപ്പെട്ടിരുന്നതു്. സാധാരണയായി സ്വന്തം നാട്ടിലെ സ്വർണ്ണവും വെള്ളിയും സമ്പത്തും ഏഷ്യയിലേക്കു് ചോർന്നുപോകുന്നതിൽ അമർഷവും ആശങ്കയും പാശ്ചാത്യരിലുണ്ടായി. അറബികളുടെയും വെനീസുകാരുടെയും പിടിയിലമർന്നിരുന്ന കുരുമുളകു കച്ചവടം സ്വതന്ത്രമാക്കേണ്ടതു് അടിയന്തിരമായ ആവശ്യമായി പല രാജാക്കന്മാരും കരുതി. ഇതിനുള്ള ഒരേഒരു പോംവഴി, കുരുമുളകിൻെറ നാട്ടിലേക്കു് പുതിയ സഞ്ചാരപഥങ്ങൾ കണ്ടുപിടിച്ചു് സ്വന്തമായി വ്യാപാരം നടത്തുക മാത്രമായിരുന്നു.

1453-ൽ ഓട്ടോമൻ തുർക്കികൾ കോൺസ്റ്റാൻറിനോപ്പിൾ കൈവശപ്പെടുത്തിയപ്പോൾ വെനീസിലെ വ്യാപാരികൾക്കാണു് ഏററവും വലിയ ആഘാതമേററതു്. വെനീസിൻെറ തളർച്ചയും, തകർച്ചയും അന്നുമുതൽ തുടങ്ങി. 1487-ൽ പോർട്ടുഗീസുകാരനായ ബർത്തലോമിയോ ഡയസ് (1450-1500) ആഫ്രിക്കയുടെ തെക്കേ അററമായ ഗുഡ്ഹോപ്പ് മുനമ്പ് താണ്ടി ഒരു പുതിയ കപ്പൽ പാത കണ്ടെത്തിയതോടെ വെനീസിൻെറ പ്രതാപം മുദ്രവയ്ക്കപ്പെട്ടു എന്നു് പറയാം. ഫിനീഷ്യക്കാരായ നാവികന്മാർ ഈജിപ്റ്റിലെ ഭരണാധികാരിയായിരുന്ന നീക്കോയുടെ (ബി. സി. 610-594) ഉത്തരവിനു വിധേയരായി ഇതിനു് രണ്ടായിരം കൊല്ലങ്ങൾക്കു മുൻപു്, ഈ ധീരസാഹസിക പ്രവർത്തനത്തിൽ–ആഫ്രിക്കയെ ച

ററിയുള്ള കപ്പൽ സഞ്ചാരത്തിൽ–വിജയിച്ച വിവരം വിസ്മരിക്കത്തക്കതല്ല. എങ്കിലും ഈ കടൽപ്പാത വിസ്മൃതമായി കിടന്നുപോകുകയാണുണ്ടായതു്. പോർച്ചുഗലിലെ ഹെൻട്രി രാജകുമാരന്റെ പ്രേരണകളും പ്രചോദബന്ധപ്പെടുവാൻ പ്രയത്നങ്ങൾ നടന്നിട്ടുണ്ടു്. അതിൽ മുഖ്യമായതു് 1487-ൽ പെഡ്രോ ഡി. കോവിൽഹാം നിർവ്വഹിച്ചതാണു്. പോർട്ടുഗലിന്റെ തലസ്ഥാനമായ ലിസ്ബൺവിട്ടു്, ബാ



യൂറോപ്പിലെ സുഗന്ധദ്രവ്യ വ്യാപാരികൾ.

നത്തിനും വിധേയമായി, ഡയസ് ഈ കർത്തവ്യം നിർവ്വഹിച്ചതു് ഇന്ത്യയിലേക്കും അങ്ങിനെ കുരുമുളകിന്റെ നാട്ടിലേക്കും വഴികണ്ടു് വ്യാപാരം സ്ഥാപിക്കുവാനായിരുന്നു.

## കോപിൽഹാമും ഗാമയും

ധീരസാഹസികരായ നാവികന്മാർ പുതിയ കപ്പൽ പാതകൾ കണ്ടെത്തുവാൻ അരമുറുക്കി അരങ്ങത്തു നിന്നിരുന്ന കാലത്തു് തന്നെ, കരയിലൂടെയും കുരുമുളകിന്റെ നാടുമായി ർസലോണാ, നേപ്പിൾസ്, കൈറോ വഴി ഏഡനിലും അവിടെ നിന്നു് അറബിക്കപ്പലിൽ കണ്ണൂരിലും പിന്നെ കോഴിക്കോട്ടും എത്തിയ കോപിൽഹാം, മുമ്പൊരിക്കലും കണ്ടിട്ടില്ലാത്തത്ര കുരുമുളക് കോഴിക്കോട്ടങ്ങാടിയിൽ കാണുകയുണ്ടായി. മടക്കയാത്ര ഗോവയിലൂടെ ഹോർമുസ് വഴി കൈറോവിലേക്കും അവിടെ നിന്നു് ലിസ്ബണിലേക്കും ആയിരുന്നു. യാത്രാവേളയിൽ

ഡയസ്സിന്റേയും ഗാമയുടേയും സഞ്ചാരമാർഗ്ഗം.

കാണാൻ കഴിഞ്ഞ കാര്യങ്ങളെക്കുറിച്ച് വിശദമായ വിവരണം ഭരണാധികാരിക്ക് സമർപ്പിച്ചു. പോർട്ടുഗീസുകാരുടെ ഭാവനയെ വളരെ ഉദ്ദീപിപ്പിക്കുവാൻ കോപിൽഹാമിനു സാ



ജെനോവയിലെ കാരാഗൃഹത്തിൽവെച്ച് മാർക്കോപോളോയുടെ സ്മരണകൾക്ക് രൂപം നൽകുന്നു.

ധിച്ചു. നിർബ്ബന്ധ ബുദ്ധിയോടും നിശ്ചയദാർഢ്യത്തോടും കൂടി ധീരസാഹസിക സഞ്ചാരത്തിൽ ഏർപ്പെട്ട് കാര്യവിജയം നേടിയ വാസ്കോഡിഗാമയുടെ കപ്പൽയാത്ര ഏഷ്യയുടെ മാത്രമല്ല, ലോകത്തിന്റെ മുഴുവൻ ചരിത്രത്തിലെ മുഖ്യസംഭവങ്ങളിലൊന്നായി പിൽക്കാലത്തു് പരിണമിക്കുകയുണ്ടായി. 1497-ൽ മൂന്നു കപ്പലുകളോടുകൂടി ലിസ്ബണിൽനിന്നു് യാത്രയാരംഭിച്ച ഗാമ ഗുഡ്ഹോപ്പ് മുനമ്പും പിന്നീട് സാൻസിബാറിലും, പിന്നെ മാലിൻസിയും വിട്ട് ഇരുപത്തിമൂന്നു് ദിവസം കാലവർഷക്കാററു പിടിച്ച് അറബിക്കടൽ താണ്ടി, 1498 മെയ് 20-ാം തീയതി മലബാറിലെ കാപ്പാട്ട് കടപ്പുറത്തു ചെന്നിറങ്ങി. സാമ്രാജ്യ പ്രതിഷ്ഠാപനത്തിനു് നാവികശക്തി താങ്ങാ



കേരളത്തിലെ കുരുമുളക് വിളവെടുപ്പ്–മാർക്കോപോളോയുടെ ഭാവനയിൽ

യിത്തീരുമെന്ന് തെളിയിച്ച ലോക ചരിത്രത്തിലെ സംഭവപരമ്പരകളുടെ പ്രാരംഭം ഈ സംഭവത്തിലാണ് നാം കാണുന്നതു്. ഇതിനു് അരങ്ങൊരുക്കിയതു് കേരളക്കരയിലെ ഒരു കുറ്റിച്ചെടിയിൽ കാണുന്ന തിരിയിൽ വളരുന്ന കുരുമുളക് മണികളാണെന്ന സത്യം വിസ്മയാവഹം തന്നെ!

### കുരുമുളക് തേടി അമേരിക്കയിൽ

വാസ്ക്കോഡിഗാമ സ്വീകരിച്ച സഞ്ചാരപഥത്തെ ലാഭകരമായി പ്രയോജനപ്പെടുത്തിയതു് പെഡ്രോ അൽവാരിസ് കബ്രാൽ(1467-1520) ആയിരുന്നെന്നു് പറയാം. എ. ഡി. 1497-മാണ്ടു് മാർച്ച് മാസം 9-ാം തീയതി പതിമൂന്നു് കപ്പലുകളുള്ള ഒരു വ്യൂഹവും, അതിൽ 1200 പട്ടാളക്കാരടക്കം 1500 പേരോടും കൂടി ലിസ്ബൺ വിട്ടു. യാത്രാരംഭത്തിൽ ലക്ഷ്യം കേരളക്കരയായിരുന്നെങ്കിലും എന്തോ അജ്ഞാതമായ കാരണത്താൽ കബ്രാൽ നേരെ പടിഞ്ഞാറേക്കാണു് സഞ്ചരിച്ചതു്. ബ്രസീലിന്റെ തീരം കണ്ടെത്തി, ആ പ്രദേശങ്ങളെ പോർച്ചുഗീസുകാരുടെ പ്രദേശമായി പ്രഖ്യാപിച്ച വിവരം എമ്മാനുവൽ രാജാവിനെ അറിയിക്കുവാൻ ഒരു കപ്പൽ ലിസ്ബണിലേക്ക് മടക്കിയ ശേഷം, ഗുഡ്ഹോപ്പ് മുനമ്പ് ചുററി ഇൻഡ്യയിലേക്ക് സഞ്ചരിച്ച് മലബാർ തീരത്തെത്തി കോഴിക്കോട്ടും, കണ്ണൂരും, കൊച്ചിയിലും കച്ചവട കേന്ദ്രങ്ങൾ സ്ഥാപിച്ചു. കപ്പലുകളിൽ വേണ്ടുവോളം വിഭവങ്ങൾ സംഭരിച്ച് 1501-ൽ പോർച്ചുഗലിലേക്ക് മടങ്ങി. സ്വന്തം സംഘത്തിൽ ഉണ്ടായിരുന്ന ഒരു നാവികനെയാണ് ബ്രസീൽ പോർച്ചുഗീസുകാരുടെതായി ഏറെറടുക്കുന്നതിനു് കബ്രാൽ നിയോഗിച്ചിരുന്നതു്. അമേരിഗോവെസ്പുക്കി (1451-1512) എന്ന ഈ നാവികനോടുള്ള ആദരവും കടപ്പാടും പ്രദർശിപ്പിക്കുവാൻ അക്കാലത്തെ ഒരു ഭൂപടം നിർമ്മാതാവായിരുന്ന ജർമ്മൻ

കാരനാണ്‌ ഈ ഭൂമേഖലയ്ക്ക്‌ ''അമേരിക്ക'' എന്ന നാമം നിർദ്ദേശിച്ചതും നിർണ്ണയിച്ചതും. പിൽക്കാലത്ത്‌ ഈ ഭൂഖണ്ഡങ്ങൾക്ക്‌ ''അമേരിക്ക''എന്ന പേർ പൊതുവെ അംഗീകൃതമായി പതിയുകയും ചെയ്തു. വാസ്കോഡിഗാമ, ഡോം ഫ്രാൻസിസ്കോ, ഡി അൽമിയ്ഡ (ഇദ്ദേഹം കൊച്ചി, കണ്ണൂർ, കൊല്ലം പ്രദേശങ്ങളുടെ വൈസ്രോയിയായിരുന്നു). അൽഫോൺസോഡി ആൽബ്യ കർക്ക്‌ തുടങ്ങിയവരുടെ സേവനത്താൽ പോർച്ചുഗീസുകാർക്ക്‌ പൗരസ്ത്യ നാടുകളിലെ പ്രത്യേകിച്ച ഇന്ത്യ, സിലോൺ, സുമാട്രാ, ജാവ എന്നിവടങ്ങളിലെ കച്ചവടത്തിൽ നിർണ്ണായകമായ പ്രാബല്യം കരസ്ഥമാക്കുവാൻ കഴിഞ്ഞു.



വാസ്കോഡിഗാമ

ഗാമയുടെയും കബ്രാൾന്റെയും വിജയകരമായ യാത്രയോടു കൂടി പോർട്ടുഗീസുകാരുടെ വ്യാപാരം വളരെയേറെ വികസിച്ചു. നൂററാണ്ടുകളായി വെനീസിലെ വ്യാപാരികൾ കയ്യടക്കി വെച്ചിരുന്ന കുത്തക വ്യാപാരത്തിന്‌ തിരശ്ശീല വീണു. ഇതോടെ വ്യാപാര രംഗം വെനീസിൽ നിന്നും ലിസ്ബണിലേക്ക്‌ മാറി. അക്കാലത്ത്‌ പ്രതിവർഷം 15 ലക്ഷം



റാത്തൽ കുരുമുളക്‌ യൂറോപ്പിലെ വ്യാപാരികൾക്ക നൽകിയിരുന്നത്‌ ജെനോവയിലെ കുത്തകക്കാരായിരുന്നു.

ക്രമേണ ഗുഡ്ഹോപ്പ്‌ മുനമ്പ്‌ ചുററിയുള്ള വളഞ്ഞ വഴി ഉപേക്ഷിച്ച്‌ അലക്സാഡ്രിയ വഴി കരമാർഗ്ഗം വന്ന്‌ അറേബ്യൻ കടൽ കടന്ന്‌ മലബാർ തീരവുമായുള്ള വ്യാപാരബന്ധം പുനഃസ്ഥാപിക്കപ്പെട്ടു. ഇങ്ങനെ അനാവശ്യ ചെലവുകൾ ഒഴിവാക്കാൻ സാധിച്ചതു മൂലം കുരുമുളകിന്റെ വില കുറയുകയും ഉപഭോഗം



വർദ്ധിക്കുകയും ചെയ്തു. ഇക്കാലത്തു് പോർട്ടുഗലിന്റെ വളർച്ചയിൽ മറ്റു പല യൂറോപ്യൻ രാജ്യങ്ങളും അസൂയാലുക്കളായി. ഡച്ചുകാർ പോർട്ടുഗീസുകാരുമായി സഹകരിച്ചു് കുരുമുളകു് വ്യാപാരത്തിൽ ഏർപ്പെട്ടതും ഇക്കാലത്താണു്.

## ഇംഗ്ലീഷുകാർ രംഗത്തു വരുന്നു.

കുരുമുളകിനും മറ്റും അമിതമായി പ്രിയം വർദ്ധിച്ചപ്പോൾ മറ്റു യൂറോപ്യൻ രാജ്യക്കാരും ആ കച്ചവടത്തിൽ



പ്രവേശിക്കുവാൻ മുമ്പോട്ടു വന്നു. പൗരസ്ത്യ രാജ്യങ്ങളുമായി വ്യാപാര ബന്ധം സ്ഥാപിക്കുന്നതിനായി 1600-മാണ്ടു് ബ്രിട്ടീഷു് ഈസ്റ്റിൻഡ്യാ കമ്പനി സ്ഥാപിതമായി. അക്കാലത്തു് കുരുമുളകു് ഉല്പാദിപ്പിക്കുന്ന പൗരസ്ത്യനാടുകളുടെ നിയന്ത്രണം പോർട്ടുഗീസുകാർ കയ്യടക്കി വെച്ചിരുന്നു. ക്രമേണ തെക്കു കിഴക്കേ ഏഷ്യയിൽ ഡച്ചുകാർ പിടിമുറുക്കി. വ്യാപാര ചരക്കുകൾ കൈ വിട്ടുപോകാതിരിക്കാനായി പല പ്രദേശങ്ങളിലെയും കൃഷികൾ മനഃപൂർവ്വം വെട്ടിനശിപ്പിച്ചു. നാട്ടുകാരെ പീഡനങ്ങൾക്കു വിധേയരാക്കി.

പതിനേഴാം നൂറ്റാണ്ടിന്റെ അവസാനത്തോടു കൂടി ഡച്ചുകാർ കൂടുതൽ ശക്തി ആർജ്ജിക്കുകയും മലബാർ തീരത്തു നിന്നും പോർട്ടുഗീസുകാരെ തുരത്തുകയും ചെയ്തു. എന്നാൽ ഇതു് അ



1600-ഈസ്റ്റു് ഇൻഡ്യാ കമ്പനി ലണ്ടനിൽ രൂപമെടുത്തു

ധികനാരം നീണ്ടു നിന്നില്ല. പല പ്രദേശങ്ങളിലും ഫ്രഞ്ചുകാർ നുഴഞ്ഞു കയറി. കുരുമുളക് വ്യാപാരത്തിന്റെ കുത്തക താത്ക്കാലികമായിട്ടാണെങ്കിലും ഫ്രഞ്ചുകാർ കൈക്കലാക്കി.

1796-മാണ്ടോടു കൂടി പൗരസ്ത്യ ദേശത്തെ മിക്ക ഡച്ച് താവളങ്ങളും ബ്രിട്ടീഷുകാർ കൈവശപ്പെടുത്തി. അവസാനം രണ്ടു കൂട്ടരും രമ്യതയിലെത്തി, സമരം അവസാനിപ്പിച്ചു. അതനുസരിച്ചു ഇൻഡ്യയും, സിലോണും, മലയയും ബ്രിട്ടീഷുകാർക്ക് ലഭിച്ചു. നൂറമ്പതു വർഷത്തെ കുരുമുളക് വ്യാപാരത്തിലൂടെ ഇംഗ്ലണ്ട് ലോകത്തിലെ ഏററവും സമ്പന്ന രാജ്യമായി മാറി. ലണ്ടൻ നഗരം കുരുമുളക് വ്യാപാരത്തിന്റെ കേന്ദ്രമായി മാറി.

കുരുമുളക് തേടി വന്നവർ പല ഭൂഖണ്ഡങ്ങളിലും സാമ്രാജ്യാധികാരം പിടിച്ചു പററി. കോളോണിയൽ സമ്പ്രദായത്തിന്റെ തുടക്കം തന്നെ ഇങ്ങനെയാണ്.

യൂറോപ്യൻ രാജ്യങ്ങളിൽ കുരുമുളക് വ്യാപാരത്തിലൂടെ കടന്നു കൂടുന്ന പണം അമേരിക്കയിലെ ധനവാന്മാരെയും ഈ രംഗത്തേക്കാകർഷിച്ചു. ആധുനിക സജ്ജീകരണങ്ങളോടുകൂടി പതിനെട്ടാം ശതകത്തിന്റെ അവസാനത്തിൽ അമേരിക്കയും മലഞ്ചരക്ക് വിപണിയിൽ പ്രവേശിച്ചു. ദക്ഷിണപൂർവ്വേഷ്യൻ രാജ്യങ്ങളായിരുന്നു അവരുടെ ലക്ഷ്യം. വേഗതയേറിയ കപ്പലുകളും പരിശീലനം സിദ്ധിച്ച നാവികരും ധാരാളം പണവും കൈമുതലായുണ്ടായിരുന്ന അവർ സുമാത്രയിൽ നിന്നും കുരുമുളക് വാങ്ങി, അമേരിക്കൻ തുറമുഖങ്ങളായ ബോസ്റ്റണിലും സാലേമിലും എത്തിച്ചുകൊണ്ടിരുന്നു. അവിടെ നിന്നും അവ കച്ചവടക്കാർ വഴി അമേരിക്കയിലെ മററു പട്ടണങ്ങളിലേക്കും യൂറോപ്പിലേക്കും അയച്ചിരുന്നു. സ്വകാര്യ വ്യക്തികൾ വഴിയായി നടത്തിയ ഈ വ്യാപാരം ബോസ്റ്റണിലും സാലേമിലും അനേകം കോടീശ്വരന്മാരെ സൃഷ്ടിച്ചു.

സുമാത്രയിലെ കുരുമുളക് ഉല്പാദനം നാൾക്കുനാൾ വർദ്ധിച്ചു വന്നു. അനുകൂലമായ കാലാവസ്ഥയും വളക്കൂറുള്ള വനമണ്ണുംമൂലം ഇൻഡോനേഷ്യൻ ദ്വീപസമൂഹങ്ങൾ കുരുമുളക് ഉല്പാദനത്തിൽ മററെല്ലാ രാജ്യങ്ങളെയും പിന്നിലാക്കി.

കുരുമുളക് ഉല്പാദനത്തിൽ രണ്ടാം സ്ഥാനം ഇന്ത്യക്കായിരുന്നു. ഇൻഡ്യൻ കുരുമുളകിന്റെ 97 ശതമാനവും കേരളത്തിലായിരുന്നു ഉല്പാദിപ്പിച്ചിരുന്നതു്. കേരളത്തിലെ കുരുമുളക് കൃഷിയിൽ പല പ്രശ്നങ്ങളും ഇക്കാലത്തു് ഉണ്ടായി. കൃഷി വികസനത്തിനായി പുതിയ സ്ഥലങ്ങൾ കിട്ടാതായി. കുരുമുളക് കൃഷി കേന്ദ്രീകരിച്ചിരുന്ന വയനാട്, കോട്ടയം (കണ്ണൂർ ജില്ല), പാലാ തുടങ്ങിയ പ്രദേശങ്ങളിലെ തോട്ടങ്ങൾ രോഗം ബാധിച്ചതിനെ തുടർന്ന് നശിച്ചു തുടങ്ങി. കുരുമുളക് കൃഷി പുനരുദ്ധരിക്കുന്നതിനുള്ള കാര്യമായ ശ്രമങ്ങളൊന്നും ഇക്കാലത്തു് നടന്നതായി അറിവില്ല.

## ലോക മഹായുദ്ധവും കുരുമുളകും

ആധുനിക കുരുമുളക് വ്യാപാരത്തിന്റെ ചരിത്രം തുടങ്ങുന്നതു് രണ്ടാം ലോക മഹായുദ്ധത്തിന്റെ ആരംഭത്തോടു കൂടിയാണ്. അതിനുമുമ്പ് കുരുമുളക് വ്യാപാരം ഇന്തോനേഷ്യയിലാണ് കേന്ദ്രീകരിച്ചിരുന്നതു്. ഇൻഡോനേഷ്യയിലെ സുമാത്രാ

ദ്വീപ് മാത്രം പ്രതിവർഷം 50,000 ടൺ കുരുമുളക് ഉല്പാദിപ്പിച്ചിരുന്നു. ഇക്കാലങ്ങളിൽ അന്താരാഷ്ട്ര ഉപഭോഗ നിലവാരം വെറും 35,000 ടണ്ണേ ഉണ്ടായിരുന്നുള്ളു. ഈ നിലവാരം വളരെനാൾ തുടർന്നു പോയി. ഇംഗ്ലണ്ടും, അമേരിക്കയുമായുള്ള ഇൻഡോനേഷ്യയുടെ വ്യാപാര കൈമാററം സുഗമമായി നടന്നു വന്നു. കുരുമുളകിന്റെ വിലയിൽ കാര്യമായ ഏററക്കുറച്ചിലുകളൊന്നും ഇക്കാലത്ത് ഉണ്ടായില്ല. റാത്തലിന് 3 സെൻറ് ആയിരുന്നു ശരാശരി വില. അതായത്ു് ഇന്നത്തെ നാണയവിനിമയ നിരക്കനുസരിച്ച് ടണ്ണിന് 600 രൂപ.

ഇൻഡ്യൻ കുരുമുളകിന് അക്കാലത്തു് കാര്യമായ വാണിജ്യ പ്രാധാന്യമൊന്നും ഉണ്ടായിരുന്നില്ല. പ്രതിവർഷം 10,000 ടൺ കുരുമുളക് ഉല്പാദിപ്പിച്ചിരുന്ന ഇൻഡ്യക്ക് ആഭ്യന്തര ഉപഭോഗത്തിന് ശേഷം 3000 ടണ്ണേ കയററുമതി ചെയ്യാൻ സാധിച്ചുള്ളു.

രണ്ടാം ലോക മഹായുദ്ധം, നിലവിലുണ്ടായിരുന്ന വ്യവസ്ഥിതിയെ പാടെ തകിടം മറിച്ചു. ജപ്പാൻ ഇന്തോനേഷ്യയെ കീഴടക്കി കൂടുതൽ ഭക്ഷണ സാധനങ്ങൾ ഉല്പാദിപ്പിക്കുവാനുള്ള വ്യഗ്രതയിൽ കുരുമുളക് തോട്ടങ്ങൾ വെട്ടി നശിപ്പിച്ച് നെല്ലു കൃഷി ചെയ്തു. അങ്ങനെ കുരുമുളക് വ്യാപാരത്തിൽ സുമാട്രാ ദ്വീപുകൾക്കുണ്ടായിരുന്ന ആധിപത്യം തകർന്നു വീണു. പാശ്ചാത്യ ശക്തികൾക്ക് ഇൻഡ്യയെ ആശ്രയിക്കുകയല്ലാതെ മററു പോംവഴികളൊന്നുമുണ്ടായിരുന്നില്ല. ഇൻഡ്യൻ കുരുമുളകിനെ സംബന്ധിച്ചിടത്തോളം ഇതൊരു നേട്ടത്തിന്റെ തുടക്കമായിരുന്നു.

## 1945 മുതൽ 1955 വരെ

സുമാട്രയുടെ പതനം ഇൻഡ്യയെ ലോകത്തിലെ ഏററവും വലിയ കുരുമുളകുല്പാദക രാജ്യമായി മാററി ഒരു രാത്രി കൊണ്ടു് അതങ്ങു സംഭവിച്ചു. കൊച്ചി നഗരം കുരുമുളക് വ്യാപാരത്തിന്റെ കേന്ദ്രമായി തീർന്നു. കുരുമുളകു വില കുത്തനെ ഉയർന്നു. ആവശ്യം കൂടുതലും ഉല്പാദനം കമ്മിയുമായിരുന്നു. 1949–50-ൽ കുരുമുളക് വില അതിന്റെ ഉച്ചകോടിയിലെത്തി. ന്യൂയോർക്കിൽ അക്കാലത്തു് ഒരു റാത്തൽ കുരുമുളകിന് 1.75 ഡോളർ ആയിരുന്നു വില. ഇന്നു വരെ തിരുത്തി കുറിക്കാത്ത ലോക റിക്കാർഡാണിതു്.

അവസരത്തിനൊത്ത് ഉയരാൻ കേരളത്തിലെ കർഷകരും ശ്രമിച്ചു. കുരുമുളകുല്പാദനം വർദ്ധിപ്പിക്കുന്നതിന് തീവ്രമായ ശ്രമങ്ങൾ അവർ നടത്തി. എന്നാൽ ഇന്നത്തേതുപോലെ സർക്കാരിന്റെ ഭാഗത്തുനിന്നും കാര്യമായ പ്രോത്സാഹനങ്ങളൊന്നും അക്കാലത്ത് ലഭിച്ചിരുന്നില്ല. ഏകദേശം 5 കൊല്ലംകൊണ്ടു് അതായതു് 1950-ൽ കുരുമുളക് ഉല്പാദനം 13,000 ടണ്ണിൽ നിന്നും 17,000 ടണ്ണായി ഉയർന്നു. 1955-ൽ ഉല്പാദനം 24,000 ടണ്ണിൽ എത്തി.

ഇക്കാലയളവിൽ മലേഷ്യയിലും ഇന്തോനേഷ്യയിലും പല മാററങ്ങളും സംഭവിച്ചു. മലേഷ്യയിലെ സാരവാക്കിൽ കുരുമുളക് ചെറിയ തോതിൽ കൃഷിചെയ്തു വന്നിരുന്നു. കുരുമുളക് വ്യാപാരത്തിലൂടെ ഇന്ത്യ വാരിക്കൂട്ടുന്ന വിദേശ്യനാണ്യം സാരവാക്കിലും പ്രതികരണം സൃഷ്ടിച്ചു. അതേതുടർന്നു തീവ്രമായ വികസനശ്രമങ്ങൾ ആരംഭിച്ചു. സാരവാക്കിലെ കാലാ

വസ്ഥയും കുരുമുളക് കൃഷിക്ക് അനു കൂലമായിരുന്നു.

ഇതിന്റെ ഫലമായി പ്രതിവർഷം 6000 ടൺ കുരുമുളക് ഉല്പാദിപ്പിച്ചിരുന്ന സാരവാക്കിൽ 1955 ആയപ്പോഴേക്കും ഉല്പാദനം 17,000 ടണ്ണായി ഉയർന്നു.

നശിപ്പിക്കപ്പെട്ട കുരുമുളക് തോട്ടങ്ങൾ പുനരുജ്ജീവിപ്പിക്കുന്നതിന് ഇന്തോനേഷ്യയും അക്കാലങ്ങളിൽ ശ്രമിച്ചുകൊണ്ടിരുന്നു. 1955-ൽ ഇന്തോനേഷ്യയുടെ ഉല്പാദനം 20,000ടണ്ണിൽ എത്തി.

വരങ്ങൾ വച്ചുകൊണ്ട് അവർ ബ്രസീലിൽ കുരുമുളക്കൃഷി ആരംഭിച്ചു. പരീക്ഷണം വിജയകരമായിരുന്നു. വളക്കൂറുള്ള വനമണ്ണും കേരളത്തിലേതിനോട് സാദൃശ്യമുള്ള കാലാവസ്ഥയും ജപ്പാൻകാരുടെ കഠിനാധ്വാനവും ഒത്തുചേർന്നപ്പോൾ ബ്രസീൽ ഒരു കുരുമുളകുല്പാദക രാജ്യമായി വാണിജ്യരംഗത്തു ഉന്നതമായ സ്ഥാനം പിടിച്ചു പററി.

## വിലയിടിവ്

കുരുമുളക് കയററുമതിയെ സംബന്ധിച്ചിടത്തോളം യുദ്ധാനന്തര കാല




ഈസ്റ്റ് ഇൻഡീസ് ദ്വീപസമൂഹം കുരുമുളക് വ്യാപാരത്തിലെ മറെറാരു കേന്ദ്രം

മറെറാരു സാഹസിക സംരംഭം കൂടി ഇക്കാലത്തു് നടന്നു. യുദ്ധാനന്തരം പരിശ്രമശാലികളായ കുറെ ജപ്പാൻകാർ ബ്രസീലിൽ കുടിയേറിപ്പാർത്തു. ഇന്തോനേഷ്യയിൽനിന്നും കുരുമുളക് കൃഷിയെപ്പററി മനസ്സിലാക്കിയ വി

ഘട്ടം തികച്ചും നിരാശാജനകമായിരുന്നു. സുഗന്ധവസ്തുക്കളുടെ രാജാവായി പരിഗണിക്കപ്പെട്ടിരുന്ന കുരുമുളകിന് യൂറോപ്പിൽ ആ സ്ഥാനം നിലനിറുത്താൻ കഴിഞ്ഞില്ല. യുദ്ധംമൂലം തകർന്നടിഞ്ഞ സാമ്പത്തിക സ്ഥിതി



പുരാതന
വാണിജ്യമാർഗ്ഗങ്ങൾ

യിൽ ഭക്ഷ്യധാന്യങ്ങൾപോലും ദുർലഭമായിരുന്നപ്പോൾ സുഖഭോഗ വസ്തുവായി പരിഗണിച്ചിരുന്ന കുരുമുളകിന് അതിന്റെ ഉന്നതമായ സ്ഥാനം നഷ്ടപ്പെട്ടു. യൂറോപ്പിലെ ആവശ്യം കുറഞ്ഞു. വിലയും താണു വന്നു. യുദ്ധാനന്തരലോകത്തിൽ ഭക്ഷ്യധാന്യങ്ങൾക്കായിരുന്നു മുൻഗണന. കുരുമുളകിന്റെ ഉയർന്ന വിലമൂലം അത്യാവശ്യ വസ്തുക്കളുടെ പട്ടികയിൽനിന്നും അത് പുറംതള്ളപ്പെട്ടു. ഇതോടൊപ്പം കയറ്റുമതിയും കുറഞ്ഞുവന്നു. താല്കാലികമായുണ്ടായ ഈ തകർച്ചയുടെ കാരണങ്ങൾ പലതാണ്.

☐ കുരുമുളക് ഉല്പാദിപ്പിക്കുന്ന രാജ്യങ്ങളിൽ അതിന്റെ ആഭ്യന്തര ഉപഭോഗം വളരെ കുറവായിരുന്നു. ഇതൊരു കയറ്റുമതിചരക്കായി മാത്രം പരിഗണിക്കപ്പെട്ടിരുന്നു. കുരുമുളകിന്റെ എരിവും സൗരഭ്യവും ഇഷ്ടപ്പെടുന്ന യൂറോപ്പിലെ ഏതാനും രാജ്യങ്ങളെമാത്രം ആശ്രയിച്ചാണ് വ്യാപാരം നിലനിന്നിരുന്നതു്. ഈ രാജ്യങ്ങളുടെ സാമ്പത്തികനിലയാകട്ടെ ലോകമഹായുദ്ധത്തിന്റെ ആഘാതത്തിൽ തകർന്നു കഴിഞ്ഞിരുന്നു.

☐ യൂറോപ്യൻ രാജ്യങ്ങളിൽ തുടക്കം മുതലേ കുരുമുളക് പണക്കാരുടെ

ത്ത് മാത്രമായ സുഗന്ധവസ്തുവായി കണക്കാക്കപ്പെട്ടിരുന്നു. താങ്ങാനാവാത്ത വില മൂലം സാധാരണക്കാർക്ക് ഇത് അപ്രാപ്യമായിരുന്നു. സാധാരണക്കാരുടെ ഇടയിൽ കുരുമുളകിന് പ്രിയം കുറഞ്ഞുവന്നു.

ഇക്കാരണങ്ങളാൽ 1950-നും 55-നും ഇടക്ക് വില നിലവാരത്തിൽ വലിയ പതനം തന്നെയുണ്ടായി. എങ്കിലും കയറ്റുമതി വർദ്ധിച്ചുകൊണ്ടിരുന്നു, അതുപോലെതന്നെ ഉല്പാദനവും. ക്രമേണ വിലയിലും ഏതാണ്ടൊരു സ്ഥിരത അനുഭവപ്പെട്ടു. ഇക്കാലത്ത് ഇന്ത്യയിലെയും, ഇന്തോനേഷ്യയിലെയും, മലേഷ്യയിലെയും ഉല്പാദനം ഏകദേശം തുല്യമായിരുന്നു.

## 1955 മുതൽ 1975 വരെ

ക്രമാനുഗതമായ വളർച്ചയുടെ കാലമായിരുന്നു അത്. 1965-ഓടുകൂടി വളർച്ചയുടെ ആക്കം കൂടി. കുരുമുളകിന്റെ ആവശ്യം പ്രതീക്ഷിച്ചിരുന്നതിനേക്കാൾ കൂടുതലായിരുന്നു. അമേരിക്കയുടെയും ജർമ്മനിയുടെയും ഇറക്കുമതി വർദ്ധിച്ചു. എന്നാൽ ഇക്കാലത്ത് ഇംഗ്ലണ്ടിന്റെ ഉപഭോഗത്തിൽ കാര്യമായ വർദ്ധന ഉണ്ടായില്ല.

വ്യാപാരരംഗത്തെ ഒരു പുതിയ സംഭവവികാസം റഷ്യയുടെയും മററ് സോഷ്യലിസ്റ്റ് രാഷ്ട്രങ്ങളുടെയും രംഗപ്രവേശമായിരുന്നു. യുദ്ധാനന്തര കാലഘട്ടത്തിൽ നാമമാത്രമായിരുന്ന ഈ രാജ്യങ്ങളിലെ ഉപഭോഗം 1965-ഓടുകൂടി വർദ്ധിച്ചു. അടുത്ത പത്തുകൊല്ലം കൊണ്ട് 25,000 ടൺ മുതൽ 30,000 ടൺവരെ കുരുമുളക് ഈ രാജ്യങ്ങൾ വാങ്ങിത്തുടങ്ങി. ഉപഭോഗ നിരക്ക് വർദ്ധിച്ചതിനനുസരിച്ച് ഉല്പാദനം ഉയർന്നില്ല.

ഇക്കാലമെല്ലാം ആഫ്രോ ഏഷ്യൻ രാജ്യങ്ങളിൽ കുരുമുളകിന്റെ ഉപഭോഗം വളരെ കുറവായിരുന്നു. എന്നാൽ ഈ അടുത്തകാലത്തു ഈ രാജ്യങ്ങളുടെ ആഭ്യന്തര ആവശ്യം വർദ്ധിച്ചു. ജപ്പാൻ ദക്ഷിണ പൂർവ്വേഷ്യൻകമ്പോളങ്ങളിൽ നിന്നും വൻതോതിൽ കുരുമുളക് വാങ്ങിത്തുടങ്ങി. ഇതോടുകൂടി ഉപഭോഗം മുമ്പത്തേക്കാൾ വർദ്ധിച്ചു. ഈ സ്ഥിതിവിശേഷം വിലയിലും സ്വാധീനം ചെലുത്തിത്തുടങ്ങി. □

